


വിശകലനം

കെ. രാജേശ്വരി

# ജില്ലാ സമ്മേളനങ്ങൾക്കുശേഷം

**ജില്ലാ സമ്മേളനങ്ങൾ പൂർത്തിയാകുമ്പോൾ ചിത്രം പകൽപോലെ വ്യക്തമാണ്. പാർട്ടി സംഘടന പൂർണമായും പിണറായി സഖാവിൻെറ ഉരുക്കുമുഷ്ടിയിൽ ഒതുങ്ങിയിരിക്കുന്നു. വി.എസ് ഗ്രൂപ്പ് പതിനാലാം രാവുകഴിഞ്ഞ നിലാവുപോലെ നേർത്തുനേർത്ത് ഇല്ലാതാകുകയാണ്.**

സി.പി.എമ്മിൻെറ ജില്ലാ സമ്മേളനങ്ങൾ പതിനാലും സമംഗളം പര്യവസാനിച്ചു. ബ്രാഞ്ച്-ലോക്കൽ-ഏരിയാ സമ്മേളനങ്ങളോട് താരതമ്യം ചെയ്യുമ്പോൾ സമാധാനപരമായിരുന്നു, ജില്ലാ സമ്മേളനങ്ങൾ. ഒരിടത്തെങ്കിലും ആംബുലൻസോ ഫയർ എഞ്ചിനോ വിളിക്കേണ്ടിവന്നില്ല. പരസ്യമായ വിഴുപ്പലക്കലും ഉണ്ടായില്ല.

ജില്ലാ സമ്മേളനങ്ങൾ പൂർത്തിയാകുമ്പോൾ ചിത്രം പകൽപോലെ വ്യക്തമാണ്. പാർട്ടി സംഘടന പൂർണമായും പിണറായി സഖാവിൻെറ ഉരുക്കുമുഷ്ടിയിൽ ഒതുങ്ങിയിരിക്കുന്നു. വി.എസ് ഗ്രൂപ്പ് പതിനാലാം രാവുകഴിഞ്ഞ നിലാവുപോലെ നേർത്തുനേർത്ത് ഇല്ലാതാകുകയാണ്. ഗ്രൂപ്പു പ്രമാണികൾ പകുതിയിലേറെയും കുരുതികഴിക്കപ്പെട്ടു, ബാക്കിയുള്ളവർ ആത്മരക്ഷാർഥം ഗ്രൂപ്പുമാറുകയോ അച്ചടക്കഖഡ്ഗത്തിനായി കഴുത്തുനീട്ടി നിമിഷങ്ങൾ എണ്ണിക്കഴിയുകയോ ചെയ്യുന്നു.

വി.എസ്. അച്യുതാനന്ദൻ മുങ്ങുന്ന കപ്പലിൽ കസാബിയാൻകയെപ്പോലെ നിൽക്കുകയാണ്. ഒടുവിൽ നടുക്കടലിൽ മുങ്ങിത്താഴുകയോ പൊങ്ങുതടിയിൽ പിടിച്ച് ജീവൻ നിലനിറുത്തുകയോ ചെയ്തേക്കാം. രണ്ടായാലും ആത്യന്തികമായി ഫലം ഒന്നുതന്നെ. പോളിറ്റ് ബ്യൂറോക്ക് പരാതികൾ മുറയ്ക്ക് അയക്കുന്നുണ്ട്. നൂറു കത്തയച്ചാൽ പത്തെണ്ണത്തിൻെറ കൈപ്പറ്റുചീട്ട് മടങ്ങിവരും, ഒരെണ്ണത്തിന് മറുപടി കിട്ടും എന്നതാണ് അവസ്ഥ. കേന്ദ്ര നേതൃത്വത്തിൻെറ നിർദേശപ്രകാരം തിരിച്ചെടുക്കപ്പെട്ട ടി. ശശിധരൻെറ കാര്യം മാത്രം പരിശോധിച്ചാൽ ഇക്കാര്യം വ്യക്തമാകും. അല്ലെങ്കിൽ ഒറ്റപ്പാലം ഏരിയാ കമ്മിറ്റിയിൽ ഉൾപ്പെ

പാർട്ടി ഓഫീസിന്റെ ഓടുപൊളിച്ച് അകത്തു കടന്നയാളല്ല പിണറായി വിജയൻ. വഴിനടന്നുപോകുമ്പോൾ മുഖസൗന്ദര്യം കണ്ട് ബോധിച്ച് എ.കെ.ജി സെന്ററിൽ വിളിച്ചുകയറ്റിയതുമല്ല. മാധ്യമങ്ങൾ ഊതിവീർപ്പിച്ച സോപ്പുകുമിളയുമല്ല. അലിഞ്ഞാൽ നീലക്കരിമ്പാണ്, ഇടഞ്ഞാൽ കരിമ്പാറ. കാരിരുമ്പിന്റെ കരുത്താണ്. നോക്കിലും വാക്കിലും ശരീരഭാഷയിലുമൊക്കെ നിറഞ്ഞുതുളുമ്പുന്ന ധിക്കാരം, ധാർഷ്ട്യം. കൽപന കല്ലേപ്പിളർക്കും.



ടുത്തപ്പെട്ട എസ്. അജയകുമാറിന്റെ ഉദാഹരണവും നമുക്ക് മുന്നിലുണ്ട്.

മൂന്നു കൊല്ലം മുമ്പ് മലപ്പുറം സമ്മേളനത്തിനൊരുങ്ങുമ്പോൾ പകുതിയിലേറെ ജില്ലാ കമ്മിറ്റികൾ വി.എസിനൊപ്പമായിരുന്നു. സംസ്ഥാന സമ്മേളന പ്രതിനിധികളിൽ ഭൂരിപക്ഷവും തഥൈവ. പോളിറ്റ്ബ്യൂറോയുടെ ഇടപെടലും പിണറായി വിജയന്റെ സമ്മർദരാഷ്ട്രീയവുമാണ് മലപ്പുറത്ത് കാരണവരുടെ കണക്കുകൂട്ടൽ തെറ്റിച്ചത്. പ്രലോഭനത്തിനും സമ്മർദത്തിനും ഭീഷണിക്കും മുന്നിൽ സമ്മേളന പ്രതിനിധികളുടെ മനസ്സുമാറി, മലപ്പുറത്ത് വിജയൻ മിന്നൽപിണറായി!

മലപ്പുറത്തുനിന്ന് പിണറായി വിജയന്റെ ജൈത്രയാത്ര ആരംഭിച്ചു. വിജയന്റെ വിജയത്തിൽനിന്ന് ആവേശമുൾക്കൊണ്ട് കെ. മുരളീധരൻ കോൺഗ്രസ് പിളർത്തി സ്വന്തം പാർട്ടിയുണ്ടാക്കി. വിജയനും മുരളിയും ഒറ്റക്കരളായി. സി.പി.ഐ–ആർ.എസ്.പി കക്ഷികൾ തുലോം അപ്രസക്തരായി. സി.പി.എം സംസ്ഥാന കമ്മിറ്റിയിലും സെക്രട്ടേറിയറ്റിലും പിണറായിക്ക് മൃഗീയ ഭൂരിപക്ഷം കിട്ടി. എസ്. ശർമയും എം. ചന്ദ്രനും സെക്രട്ടേറിയറ്റിൽനിന്ന് ഔട്ടായി; *ദേശാഭിമാനി* പത്രാധിപസ്ഥാനത്തുനിന്ന് വി.എസ് തന്നെയും നിഷ്കാസിതനായി. അടുത്ത മുഖ്യമന്ത്രി പിണറായി വിജയനായിരിക്കുമെന്ന് പത്രങ്ങളും രാഷ്ട്രീയ നിരീക്ഷകരും പ്രവചിച്ചു.

2006 ജനുവരി ഒന്നിന് ഹോസങ്കടിയിൽനിന്ന് ആരംഭിച്ച അശ്വമേധം ജനുവരി 25ന് തിരുവനന്തപുരത്ത് അവസാനിക്കുമ്പോഴേക്കും വിജയൻസഖാവിന്റെ അടപ്പുതെറിച്ചു. എസ്.എൻ.സി ലാവലിൻ ഇടപാടു സംബന്ധിച്ച സി.എ.ജി റിപ്പോർട്ട് നിയമസഭയുടെ മേശപ്പുറത്തുവെച്ചുകൊണ്ട് യു.ഡി.എഫും ഡി.ഐ.സി ബാന്ധവം വിലക്കിക്കൊണ്ട് പോളിറ്റ്ബ്യൂറോയും പിണറായിയുടെ വയറ്റത്തടിച്ചു. കോടിയേരി ബാലകൃഷ്ണന്റെ അവിശ്വാസപ്രമേയം ചീറ്റിപ്പോയി. ആര്യാടനും ഉമ്മൻചാണ്ടിയും നടത്തിയ പ്രത്യാക്രമണത്തിൽ സി.പി.എമ്മിന്റെ മുഖം നഷ്ടമായി. മുഖ്യമന്ത്രിസ്ഥാനത്തേക്ക് പിണറായിക്കുള്ള ക്ലെയിം ഇല്ലാതായി.

സി.പി.ഐ–ആർ.എസ്.പി കക്ഷികളുടെ പ്രത്യക്ഷ പിന്തുണയോടെയാണ് അച്യുതാനന്ദൻ ഡി.ഐ.സിയുടെ ഇടതുമുന്നണി പ്രവേശം തടഞ്ഞത്. ബീഹാറിൽ ഇടതുകക്ഷികളെ തഴഞ്ഞ് ലാലു യാദവിനോട് സഖ്യം ചെയ്തതിന്റെ കെടുതികൾ പോളിറ്റ് ബ്യൂറോക്കു മുന്നിലുണ്ടായിരുന്നു. സഖാവ് ചന്ദ്രൻപിള്ളയുടെ കുതന്ത്ര വൈദഗ്ധ്യവും സിൻഡിക്കേറ്റ് മാധ്യമങ്ങളുടെ കുപ്രചാരണവുമാണ് ഡി.ഐ.സിയുടെ കുഴിതോണ്ടിയത്. ഡി.ഐ.സി മുങ്ങുകയും ലാവലിൻ പൊങ്ങുകയും ചെയ്തതോടെ വിജയൻ മുഖ്യമന്ത്രിപദമോഹം തൽക്കാലം മാറ്റിവെച്ചു. അച്യുതാനന്ദനെ ഒതുക്കുക എന്ന സിംഗിൾ പോയന്റ് അജണ്ടയിൽ ശ്രദ്ധ കേന്ദ്രീകരിച്ചു. സി.പി.എം സംസ്ഥാന സെക്രട്ടേറിയറ്റും കേന്ദ്ര കമ്മിറ്റിയും വി.എസ് മൽസരിക്കേണ്ടതില്ലെന്ന് തീ

രുമാനിച്ചു; മുഖ്യമന്ത്രിസ്ഥാനത്തേക്ക് പാലോളി മുഹമ്മദ്കുട്ടിയെ നിശ്ചയിച്ചു.

ഇന്നാട്ടിലെ മാധ്യമങ്ങളെപ്പറ്റി പിണറായി വിജയന് ഒരു ചുക്കുമറിയില്ലെന്ന് തുടർന്നുനടന്ന സംഭവങ്ങൾ തെളിയിച്ചു. *മനോരമ* മുതൽ *ചന്ദ്രിക*വരെ വി.എസിന്റെ വക്കാലത്ത് ഏറ്റെടുത്തു. *ഏഷ്യാനെറ്റും ഇന്ത്യാവിഷനും* 24 മണിക്കൂറും അച്യുതാനന്ദ സങ്കീർത്തനമാലപിച്ചു. പാലോളിയെ പിന്തുണക്കാൻ *മാധ്യമമോ വർത്തമാനമോ സിറാജോ* പോലും കൂട്ടാക്കിയില്ല. പിണറായിക്കൊപ്പം നിൽക്കാൻ *ദേശാഭിമാനി*യെ കൂടാതെ *ദീപിക* പത്രവും *കൈരളി* ചാനലും മാത്രം!

സിൻഡിക്കേറ്റ് പത്രങ്ങളുടെ വിടുവായത്തത്തെക്കാൾ *ഹിന്ദു*വിന്റെ നിലപാടാണ് പിണറായിയെ ചതിച്ചത്. പ്രകാശ് കാരാട്ടിന്റെ ബുദ്ധിഉപദേശകരിൽ മുഖ്യനാണ് എൻ. റാം. വി.എസിന് സീറ്റുകൊടുക്കണം എന്ന് *ഹിന്ദു* പറഞ്ഞപ്പോൾ പിണറായിപക്ഷക്കാരുടെ പണി പാളി. അഴിമതിക്കെതിരെ കുരിശുയുദ്ധം നടത്തുന്ന അച്യുതാനന്ദന് എന്തുകൊണ്ട് സീറ്റ് നിഷേധിച്ചു എന്ന് കുമാരി മമതാ ബാനർജി നാടുനീളെ പ്രസംഗിച്ചു നടന്നപ്പോൾ പശ്ചിമബംഗാൾ സഖാക്കളും അസ്വസ്ഥരായി. ജ്യോതിബസു അടക്കമുള്ളവർ പോളിറ്റ്ബ്യൂറോയിൽ വി.എസിനുവേണ്ടി ശബ്ദമുയർത്തി. അങ്ങനെ പുന്നപ്ര സമരനായകൻ സ്ഥാനാർഥിയായി, ഇടതുപക്ഷ തരംഗത്തിൽ മുഖ്യമന്ത്രിയുമായി.

മുമ്പൊരിക്കലും ഉണ്ടാകാത്തവിധത്തിൽ വിഭാഗീയത ഭരണത്തെ ബാധിക്കുന്ന കാഴ്ചയാണ് കേരളീയർ പിന്നീട് കണ്ടത്. മന്ത്രിമാരെ നിശ്ചയിക്കുമ്പോൾ, വകുപ്പുവിഭജിക്കുമ്പോൾ തർക്കമായി. മുഖ്യന് ആഭ്യന്തരമോ വിജിലൻസോ നൽകില്ലെന്ന് പിണറായി ശഠിച്ചു. വി.എസ് പരാതിയുമായി കേന്ദ്ര നേതൃത്വത്തെ സമീപിച്ചിട്ട് ഫലമുണ്ടായില്ല. പിണറായി പക്ഷക്കാരായ മന്ത്രിമാർ മുഖ്യനെ തീർത്തും അവഗണിച്ചു. മന്ത്രിസഭയുടെ കൂട്ടുത്തരവാദിത്തം കടംകഥയായി. മുഖ്യമന്ത്രി അറിയാതെ എ.ഡി.ബി കരാർ ഒപ്പിടുന്നതും കാബിനറ്റ് മീറ്റിംഗിൽ മുഖ്യൻ വിയോജനക്കുറിപ്പെഴുതുന്നതുമൊക്കെ മലയാളികൾ കണ്ടു.

പിണറായിപക്ഷക്കാരായ മന്ത്രിമാർ പരമപരാജയമായി മാറി. സ്വാശ്രയ മാനേജ്മെന്റുകളെ വെല്ലുവിളിച്ച് നിയമനിർമാണം നടത്തിയ എം.എ. ബേബി നാലകത്ത് സൂപ്പിയെക്കാൾ അപഹാസ്യനായി. ജി. സുധാകരൻ കടുത്ത ചിത്തഭ്രമത്തിന്റെ ലക്ഷണങ്ങൾ പ്രകടിപ്പിച്ചു. എളമരം കരീം പ്രഗല്ഭനായ മുൻഗാമിയുടെ കാൽനഖേന്ദു മരീചികൾ പിന്തുടർന്നുപോയി. കോടിയേരി ബാലകൃഷ്ണനും പി.കെ. ശ്രീമതിയും എ.കെ. ബാലനും ഭൂമിക്ക് ഭാരമാണെന്ന് തെളിയിച്ചു. കോട്ടയം പുഷ്പനാ

**സംസ്ഥാന സമ്മേളനത്തിനുശേഷം പത്തനംതിട്ട ജില്ലാ കമ്മിറ്റി പിണറായിപക്ഷത്തേക്ക് മാറും. എറണാകുളം, കൊല്ലം കമ്മിറ്റികൾ വിജയന്റെ പ്രതികാരാഗ്നിയിൽ കത്തിച്ചാമ്പലാകും. അതോടെ പാർട്ടിക്കകത്തെ വിഭാഗീയതക്ക് അറുതിവരും. വി.എസ്. അച്യുതാനന്ദൻ സ്വയം രാജിവെച്ചുപോകുമോ അതോ ചവിട്ടി പുറത്താക്കേണ്ടിവരുമോ എന്ന പ്രശ്നമേ പിന്നെ ബാക്കിയുണ്ടാകൂ.**

ഥിനെ ക്രൈംബ്രാഞ്ച് ഡി.ജി.പിയാക്കുന്നതുപോലുള്ള പരമവങ്കത്തമാണ് ഡോ. തോമസ് ഐസക്കിനെ ധനകാര്യ മന്ത്രിയാക്കിയത്.

സർക്കാറും മന്ത്രിമാരും നാറിയിട്ടും മുഖ്യമന്ത്രിയുടെ ഇമേജ് മാത്രം വലിയ ഇടിവുകൂടാതെ നിൽക്കുന്നു. സി. അച്യുതമേനോനു ശേഷം ഇത്രയധികം മാധ്യമപിന്തുണ കിട്ടിയ മറ്റൊരു ഭരണാധികാരി ഉണ്ടായിട്ടില്ല. പിണറായി പൊട്ടിച്ചാൽ പൊൻകുടം, അച്ചുമ്മാൻ പൊട്ടിച്ചാൽ മൺകുടം എന്നാണ് സിൻഡിക്കേറ്റ് പത്രങ്ങളുടെ നിലപാട്. കെ.എം. ഷാജഹാനെ പാർട്ടിയിൽനിന്ന് പറഞ്ഞുവിട്ടിട്ടും വി.എസിന്റെ പേഴ്സനൽ സ്റ്റാഫിൽനിന്ന് ഒഴിവാക്കിയിട്ടും സിൻഡിക്കേറ്റിന്റെ ആക്രമണം തുടരുന്നു.

വി.എസിനെ നായകനാക്കുന്ന അതേ മാധ്യമങ്ങൾ വിജയനെ വില്ലനാക്കുന്നു. ലാവലിൻ-ഫാരിസ്-മാർട്ടിൻ-ലിസ് ഇടപാടുകൾ, നികൃഷ്ടജീവികളെക്കുറിച്ചുള്ള വിമർശം, എടോ ഗോപാലകൃഷ്ണാ മാതൃകയിലുള്ള അഭിസംബോധനകൾ എല്ലാം തൽപരകക്ഷികൾ സമർഥമായി ദുരുപയോഗം ചെയ്തു. ചൗഷെസ്ക്യൂവിന്റെ, ഹോണേക്കറുടെ യഥാർഥ പിൻഗാമിയെന്ന് വിജയൻ സ്തുതിക്കപ്പെട്ടു. പഴയ ബ്ലാക്ക് ആൻറ് വൈറ്റ് മലയാള സിനിമകളിൽ ഗോവിന്ദൻകുട്ടിയെ എന്നപോലെയാണ് ടി.വിയിൽ ജനം പിണറായി വിജയനെ നോക്കിക്കാണുന്നത്.

പാർട്ടി ഓഫീസിന്റെ ഓടുപൊളിച്ച് അകത്തുകടന്നയാളല്ല പിണറായി വിജയൻ. വഴിനടന്നുപോകുമ്പോൾ മുഖസൗന്ദര്യം കണ്ട് ബോധിച്ച് എ.കെ.ജി സെന്ററിൽ വിളിച്ചുകയറ്റിയതുമല്ല. മാധ്യമങ്ങൾ ഊതിവീർപ്പിച്ച സോപ്പുകുമിളയുമല്ല. അലിഞ്ഞാൽ നീലക്കരിമ്പാണ്, ഇടഞ്ഞാൽ കരിമ്പാറ. കാരിരുമ്പിന്റെ കരുത്താണ്. നോക്കിലും വാക്കിലും ശരീരഭാഷയിലുമൊക്കെ നിറഞ്ഞുതുളുമ്പുന്ന ധിക്കാരം, ധാർഷ്ട്യം. കൽപന കല്ലേപ്പിളർക്കും.

അതുല്യമായ ആ വ്യക്തിപ്രാഭവമാണ് എറണാകുളത്ത് ശർമ-ഗോപി-ചന്ദ്രൻപിള്ളമാരെ നിഷ്പ്രഭരാക്കിയത്, പാലക്കാട്ട് അജയകുമാറിനെയും കൃഷ്ണദാസിനെയും ജില്ലാ കമ്മിറ്റിക്ക് പുറത്തുനിറുത്തിയത്, തിരുവനന്തപുരത്ത് പിരപ്പൻകോട് മുരളിയെ തട്ടിൻപുറത്ത് കയറ്റിയത്, ഇടുക്കി ജില്ലാ കമ്മിറ്റിയെ ഒന്നടങ്കം സ്വപക്ഷത്തേക്ക് കൊണ്ടുവന്നത്, കൊല്ലത്ത് തിരിച്ചടികൾക്കിടയിലും രാജഗോപാലിനെ സെക്രട്ടറിസ്ഥാനത്ത് നിലനിറുത്തിയത്.

അബ്ദുല്ലക്കുട്ടിക്കും അജയകുമാറിനും കൃഷ്ണദാസിനും അടുത്ത തെരഞ്ഞെടുപ്പിൽ സീറ്റ് കിട്ടില്ല എന്നതു മൂന്നുതരമാണ്. സുരേഷ്കുറുപ്പ്, സുജാത, രാജേന്ദ്രൻ എന്നിവരുടെ കാര്യവും ഒട്ടും ആശാവഹമല്ല. സീറ്റു കിട്ടിയാലും അവർ രക്ഷപ്പെടുക പ്രയാസം. കാരണം നായർ സമുദായാചാര്യനെയും ക്രൈസ്തവ മതമേലധ്യക്ഷരെയും പരമശത്രുക്കളാക്കിക്കഴിഞ്ഞു.

നന്ദിഗ്രാമിലെ പൊലീസ്/സി.പി.എം നടപടികളെ സി.പി.ഐ-ആർ.എസ്.പി-ഫോർവേഡ് ബ്ലോക്ക് പാർട്ടികൾ അപലപിച്ചു; ജ്യോതിബസുവും ബുദ്ധദേവും വരെ ഖേദം പ്രകടിപ്പിച്ചു. എന്നാൽ, നന്ദിഗ്രാം അതിക്രമങ്ങളെ ശക്തമായി പിന്തുണച്ചത് പിണറായി വിജയൻ മാത്രമാണ്. ബംഗാൾ പാർട്ടിയുടെ സഹായവും മേലിൽ വിജയന് പ്രതീക്ഷിക്കാം. മൂലധനത്തിന്റെ പ്രസക്തിയെയും മുതലാളിത്തത്തിന്റെ അനിവാര്യതയെയും പറ്റി ജ്യോതിബസു വാചാലനായപ്പോൾ പിണറായി ശിങ്കിടി പാടിയതിന്റെ രഹസ്യവും വേറൊന്നല്ല.

സംസ്ഥാന സമ്മേളനത്തിനുശേഷം പത്തനംതിട്ട ജില്ലാ കമ്മിറ്റി പിണറായി പക്ഷത്തേക്ക് മാറും. എറണാകുളം, കൊല്ലം കമ്മിറ്റികൾ വിജയന്റെ പ്രതികാരാഗ്നിയിൽ കത്തിച്ചാമ്പലാകും. അതോടെ പാർട്ടിക്കകത്തെ വിഭാഗീയതക്ക് അറുതിവരും. വി.എസ്. അച്യുതാനന്ദൻ സ്വയം രാജിവെച്ചുപോകുമോ അതോ ചവിട്ടിപ്പുറത്താക്കേണ്ടിവരുമോ എന്ന പ്രശ്നമേ പിന്നെ ബാക്കിയുണ്ടാകൂ. പിന്നെ സാൻറിയാഗോ മാർട്ടിൻ, ഫാരിസ് അബൂബക്കർ, സിനിമാനടൻ മമ്മൂട്ടി, കെ.ഇ.എൻ. കുഞ്ഞഹമ്മദ് എന്നീ പ്രഗല്ഭമതികളുടെ പിന്തുണയോടും പങ്കാളിത്തത്തോടും കൂടി പിണറായി സഖാവിന്റെ നിരുപമ നേതൃത്വത്തിനു കീഴിൽ സമത്വസുന്ദരമായ കേരളം പിറവികൊള്ളും. ●